# ഭൂമിയുടെ ഘടന

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

ഭൂമിയെപ്പററി ചിന്തിക്കുന്നതു് സൗരയൂഥത്തെ സംബന്ധിച്ചുള്ള വിവരങ്ങളുടെ പശ്ചാത്തലത്തിൽ ആയിരിക്കുന്നതായാൽ പലതിനും സൗകര്യമുണ്ടു്. അതിനാൽ അപ്രകാരം ചെയ്യാമെന്നു കരുതുന്നു. ഭൂമിയുടെ ആവിർഭാവചരിത്രവും അതുകൊണ്ടു് എളുപ്പം പറയാൻ കഴിയും.

സൗരയൂഥത്തിന്റെ ഉൽഭവത്തെക്കുറിച്ചു് ശാസ്ത്രജ്ഞന്മാർ പല സിദ്ധാന്തങ്ങളും ഉന്നയിച്ചിട്ടുണ്ടു്. പതിനെട്ടാം നൂററാണ്ടിൽ ജീവിച്ചിരുന്ന ഒരു ഫ്രഞ്ചു് പ്രകൃതിശാസ്ത്രജ്ഞനാണു് ബഫോൺ. (Buffon) അദ്ദേഹം മുപ്പത്തിയാറു വാല്യങ്ങളിൽ പ്രകൃതിശാസ്ത്രസംബന്ധമായ ഒരു വിഖ്യാതകൃതി രചിച്ചിട്ടുണ്ടു്. സൂര്യഗോളവും ഏതോ കാരണത്താൽ അതിന്റെ സമീപത്തുകൂടി കടന്നുപോകാനിടവന്ന ഒരു വാൽനക്ഷത്രവും തമ്മിൽ കൂട്ടിമുട്ടിയതിന്റെ ഫലമായി സൂര്യന്റെ ഒരു ഭാഗം ചിന്നിത്തെറിച്ചുപോകുവാൻ ഇടവന്നു. അങ്ങനെ ചിന്നിച്ചിതറിപ്പോയ ഭാഗമാണു് ഗ്രഹങ്ങളായി രൂപാന്തരപ്പെട്ടതു് എന്നാണു് ഈ ശാസ്ത്രജ്ഞന്റെ സങ്കൽപ്പം. ഫ്റാൻസുകാരനായ ലാപ്ളേസും (Laplace) ജമ്മൻകാരനായ കാന്റും (Kant) -ഇദ്ദേഹം ഒരു വിഖ്യാതനായ തത്വജ്ഞാനിയാണു്...ഇതിനെ സംബന്ധിച്ചു് മറെറാരു സങ്കൽപ്പമാണു് ഉന്നയിച്ചിട്ടുള്ളതു്. അവരുടെ അഭിപ്രായത്തിൽ, നക്ഷത്രങ്ങളെ ആവരണം ചെയ്യുന്ന വാതകരൂപങ്ങൾപോലെയുള്ള, വാതകപടലങ്ങൾക്കുണ്ടായ രൂപഭേദത്തിന്റെ ഫലമാണു് ഗ്രഹങ്ങൾ. മുകളിൽ സൂചിപ്പിച്ച രണ്ടു സങ്കൽപ്പങ്ങളും കുറെയൊക്കെ രൂപഭേദം വരുത്തി ഇന്നും ശാസ്ത്രജ്ഞന്മാർ സ്വീകരിച്ചുവരുന്നുണ്ടു്. സൂര്യഗോളത്തിനു സമീപത്തുകൂടി കടന്നുപോകുവാൻ ഇടയായ ഏതോ നക്ഷത്രത്തിന്റെ ആകർഷണശക്തിക്കു് അടിപെട്ടു് സൂര്യന്റെ വാതകരൂപത്തിലുള്ള ഉപരിതലത്തിൽനിന്നു് ഒരംശം അകന്നുപോകുന്നതിനു് ഇടയുണ്ടായി. കാലക്രമേണ അതു് ഘനീഭവിച്ചു് ഗ്രഹങ്ങളായി രൂപം കൊണ്ടതായിരിക്കണം എന്നാണു് സർ. ജേംസ് ജീൻസിന്റെ സങ്കൽപ്പം നമ്മുടെ ചുററിലെ പ്രപഞ്ചം അൽഭുതകരമായ പ്രപഞ്ചം തുടങ്ങിയ പ്രസിദ്ധ ഗ്രന്ഥങ്ങളുടെ കർത്താവാണു് ഇദ്ദേഹം. മുകളിൽ രണ്ടാമതു പറഞ്ഞ അഭിപ്രായത്തോടാണു് ഗാമോ (Gamow) ആനുകൂല്യം പ്രകടിപ്പിക്കുന്നതു്. ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്ന അക്ന്നപ്ത വ്യക്തമണ്ഡലം (Spiral Nebula) യാന്ത്രീകരിച്ചു് നക്ഷത്രങ്ങളായിത്തീരുന്നമാതിരി സൂര്യഗോളത്തിൽനിന്നു രക്ഷപ്പെട്ട വാതകപടലങ്ങൾ തണുത്തു് ഗ്രഹങ്ങളായി പരിണമിക്കുകയാണു് ചെയ്തിട്ടുള്ളതെന്നു് ഇദ്ദേഹം വിശ്വസിക്കുന്നു. നക്ഷത്രങ്ങൾ തമ്മിൽ കൂട്ടിമുട്ടുകയെന്നു് പറയുന്നതു് വളരെ അപൂർവ്വമായ സംഗതിയാണു്. കാരണം ആകാശത്തിന്റെ അനന്തമായ വിശാലതയിൽ അങ്ങുമിങ്ങും മാത്രമാണു് നക്ഷത്രങ്ങൾ കാണപ്പെടുന്നതു്. ആകാശത്തിന്റെ സിംഹഭാഗവു

ന്നു. കെ. സി ഈപ്പൻ ബാങ്കിന്റെ സെക്രട്ടറിയായി കെ. വി വറുഗീസ് കൊല്ലത്തും വെണ്ണിക്കുളത്തുമായി താമസിച്ചു. അസ്റ്റിനുള്ള വട്ടംകൂട്ടുകൾ പൂർത്തിയായി എന്നറിയിക്കുന്നതിനായി വറുഗീസ് മദ്രാസിൽ വന്നു. തന്നെ അറസ്റ്റുചെയ്യുമെന്നു നേരത്തെ അറിഞ്ഞിരുന്നതിനാൽ അതിൽ നിന്നു തൽക്കാലം ഒഴിഞ്ഞുമാറാമെന്നു കരുതിയാണു് വറുഗീസ് മദ്രാസിൽവന്നതു്. വറുഗീസ് മി. സി. പി മാത്തന്റെ കൂടെ താമസിച്ചു.

ഒക്ടോബർമാസത്തിൽ ഒരു ദിവസം സായാഹ്നത്തിലാണു് വാറണ്ടുമായി മദ്രാസു്പോലീസു് ഇറങ്ങിയതു്. ഇവർ നേരെ സി. പി. മാത്തന്റെ വീട്ടിൽപോയി മാത്തനെയും വറുഗീസിനെയും അറസ്റ്റുചെയ്തു് വണ്ടിയിൽ കയററി എന്റെ വീട്ടിൽ വന്നു, അവർ വന്നപ്പോൾ ഞാനും എന്റെഭാര്യയും മാത്രമേ വീട്ടിൽ ഉണ്ടായിരുന്നുള്ളു. ഉണ്ണൂണ്ണി വെളിയിലെവിടെയോ പോയിരുന്നു. അവന്റെ ഭാര്യ ഹോസ്റ്റലിലുമായിരുന്നു. അർശസിന്റെ വേദനാശമനത്തിനു് ചൂടുപിടിക്കുന്നതിനായി തിളപ്പിച്ചവെള്ളവും റബർ സഞ്ചിയുമായി എന്റെ ഭാര്യ ഒരുങ്ങുന്ന സമയത്താണു് പോലീസു്വന്നതു്. പോലീസിനെ കണ്ടപ്പോൾ എന്റെ ഭാര്യ പരിഭ്രമിക്കയോ നിലവിളിക്കയോ ചെയ്തില്ല. അനിതരവനിതാസാധാരണമായ ധൈര്യത്തോടും സ്ഥിരചിത്തതയോടും കൂടി ഒന്നു ചിരിക്കയും 'ഇയാൾക്കു് (സി. പി. ക്കു്) പരമാവധി ചെയ്യാവുന്നതിതാണല്ലോ' എന്നു പറയുകയും ചെയ്തു. ചൂടുപിടിച്ചു കഴിഞ്ഞിട്ടു്യാത്രയായാൽമതിയെന്നു് അവൾ പറഞ്ഞു എങ്കിലും ഒരു ദിവസം മാത്രം ചൂടുപിടിച്ചതുകൊണ്ടു് എന്തു ഫലം എന്നു പറഞ്ഞു് ഞാൻ യാത്രയായി. എന്റെ ജീവിതത്തിലെ ഏററവു

വെറും ശൂന്യതതന്നെ. സൗരയൂഥത്തിലെ ഗ്രഹങ്ങൾ ആവിർഭവിച്ചമാതിരി അനന്തവിശാലമായ ആകാശമണ്ഡലത്തിൽ മററുപലയിടത്തും ഇതേമാതിരിയുള്ള നൂതനലോകങ്ങളുടെ സൃഷ്ടിസംഭവിക്കുന്നുണ്ടായിരിക്കുമെന്ന് അനുമാനിക്കുന്നതിൽ വലിയ തെററുണ്ടാകുവാൻ ഇടയില്ല. ഇനിയുള്ളത് ഫ്രഡ്ഹോയിലിന്റെ സിദ്ധാന്തമാണ്. അത് ഇങ്ങനെ സൂചിപ്പിക്കാം. സൂര്യൻ ഒരു കാലത്ത് ദ്വിതാരമായിരുന്നു. ആകാശത്ത് നാം കാണുന്ന താരങ്ങളിൽ എൺപതു ശതമാനം താരങ്ങളിലധികവും ബഹുതാരവിഭാഗ(Multiple stars)ത്തിൽ പെടുന്നതാണ്. ഇതിൽ തന്നെ മുക്കാൽപങ്കും ദ്വിതാരങ്ങളായിരിക്കും. സൂര്യന്റെ ആദ്യത്തെ 'സഹോദരൻ' സൂപ്പർനോവ (Supernova) എന്ന വിഭാഗത്തിൽപ്പെട്ട ഒരു നക്ഷത്രമായിരുന്നിരിക്കും. സൂപ്പർനോവായ്ക്കുള്ള വിശേഷം അതിന്റെ വികാസദശയുടെ ഒരു സന്ധിയിൽ അത് സ്വയം സ്ഫോടനത്തിന് വിധേയമായിത്തീരുമെന്നുള്ളതാണ്. സൂര്യനോടൊപ്പമുണ്ടായിരുന്ന ഇത്തരം ഒരു സൂപ്പർനോവാ അതിന്റെ വികാസദശയിൽ ഒഴിവാക്കപ്പെടുവാൻ വയ്യാതെ പൊട്ടിത്തെറിക്കലിന് അടിപെട്ടു. ആ പൊട്ടിത്തെറിക്കലിന്റെ ഫലമായി കുറെ ഭാഗങ്ങൾ തെറിച്ചുപോകുവാനും ഇടയായി. ദൂരത്തേയ്ക്കു പോകുവാനിടവന്ന വാതകപടലങ്ങളും മററും സൂര്യന്റെ ആകർഷണശക്തിക്കു വിധേയമായി ഒരു നിശ്ചിതപന്ഥാവിൽ ഭ്രമണം ചെയ്തു. സൂര്യന്റെ ചങ്ങാതിയായ താരത്തിന്റെ ഒടുവിലത്തെ പാരിതോഷികം ഭൂമിയും മററു ഗ്രഹങ്ങളും രൂപം പ്രാപിക്കുവാൻ സഹായിച്ച വാതകപടലം ആയിരുന്നു.

മററു ഗ്രഹങ്ങളെപ്പോലെ വാതകങ്ങളും താരാമണ്ഡലത്തിൽ കാണാവുന്ന ധൂളിയും ചേർന്നുള്ള സമ്മിശ്രപടലങ്ങൾ ക്രമേണ തണുത്ത് രൂപം കൊണ്ടതാണു നമ്മുടെ ഭൂമി. ഗ്രഹങ്ങൾ ഇങ്ങനെ പരിണാമപ്പെട്ടുകൊണ്ടിരുന്ന കാലത്തുതന്നെ അവയുടെ ചന്ദ്രന്മാരും ഉണ്ടായിത്തീർന്നിരിക്കണം. ഗാമോയുടെ അഭിപ്രായത്തിൽ ചന്ദ്രന്മാരുടെ ആവിർഭാവം വളരെ പിന്നീടാണ്. നമ്മുടെ ചന്ദ്രന്റെ ഉൽപ്പത്തിസംബന്ധിച്ച് അദ്ദേഹം നൽകിയിട്ടുള്ള സങ്കൽപ്പവും രസകരമായിട്ടുള്ളതാണ്. ചന്ദ്രൻ ഭൂമിയിൽ നിന്നു വേർപെട്ടു പോയ ഒരു ഭാഗമാണ്. ഭൂമിയുടെ ചരിത്രത്തിന്റെ അവസാനകാലത്തായിരിക്കണം ഒരു ഭാഗം ഇങ്ങനെ വേർപെട്ടുപോയത്. ഇന്ന് ശാന്തസമുദ്രമെന്നറിയപ്പെടുന്ന ഭാഗത്തു നിന്നായിരിക്കണം അത് വേർപ്പെട്ടത്. അതു സംഭവിച്ച കാലത്ത് അർദ്ധദ്രവക രൂപത്തിലുള്ള ഒരു ഗോളമായിരുന്നിരിക്കും. സൂര്യന്റെ ആകർഷണ ശക്തിമൂലം ഉണ്ടായ വേലിയേററ വേളയിലായിരിക്കാം ഇങ്ങനെ നടന്നത്. ഭൂമിയെ അപേക്ഷിച്ച്, തെറിച്ചുപോയ ഭാഗം ചെറുതായിരുന്നതിനാൽ ചന്ദ്രൻ പെട്ടെന്നു തണുക്കുന്നതിന് ഇടയായി. ചന്ദ്രഗോളം തണുത്തു കല്ലിച്ച ഒന്നാണെന്നു നമുക്ക് അറിയാം. അതിന്റെ പുറത്ത് ദൂരദർശനിയിൽക്കൂടിനോക്കുമ്പോൾ കാണുന്ന കുഴികളും മററും അഗ്നിപർവ്വതങ്ങളുടെ പ്രവർത്തനഫലമായിട്ടുള്ള ഗഹ്വരങ്ങളാണെന്ന് വിചാരിക്കപ്പെട്ടിരിക്കുന്നു. എന്നാൽ അവ ചന്ദ്രനിൽ പതിക്കുന്ന ഉൽക്കാപിണ്ഡങ്ങൾ ഉണ്ടാക്കിത്തീർക്കുന്ന കുഴികളായിരിക്കുമെന്നാണ് ഇന്ന് വിശ്വസിച്ചു വരുന്നത്.

ഭ്രമണം ചെയ്തുകൊണ്ടിരുന്നവാതകപടലങ്ങൾ ക്രമേണ തണുത്ത് ആണു ഭൂമി രൂപം പ്രാപിച്ചതെന്ന് മുമ്പു സൂചിപ്പിച്ച വിവരങ്ങളിൽ നിന്ന് വ്യക്തമാണല്ലോ. ഈ പരിവർത്തനങ്ങൾ സംഭവിക്കുന്നതിന് എത്രയോ കോടി സംവൽസരങ്ങളാണ് വേണ്ടി വന്നത്! ദീപ്തിമത്വം (Radio activitv) നൽകുന്ന തെളിവുകളെ ആസ്പദമാക്കി ശാസ്ത്രജ്ഞന്മാർ ഭൂമിയുടെ 'ജനനം' 2000—3500 മില്യൻ സംവൽസരങ്ങൾക്കു മുമ്പു സംഭവിച്ചിരിക്കാൻ ഇടയുണ്ടെന്ന് അനുമാനിക്കുന്നു. ഭൂഗോളത്തിന്റെ ഉള്ളിൽ മൂവായിരം മൈൽ വ്യാസത്തിലുള്ള പ്രദേശമാണ് ഏററവും അധികം ചൂടുള്ളഭാഗം. ഏററവും കൂടുതൽ സമ്മർദ്ദത്തിന് വിധേയമായിട്ടുള്ള ദ്രാവകരൂപമാണിവിടം. ഉരുകിയ ഇരുമ്പോ നിക്കലും ഇരുമ്പും ചേർന്ന സമ്മിശ്ര ദ്രാവകമോ ആയിരിക്കും ഇവിടുള്ളതെന്ന് കരുതിയിരുന്നു. ഭൂമിയുടെ ഇതരഭാഗങ്ങളിലെപ്പോലെ തന്നെയുള്ള വസ്തുക്കൾ അത്യുഗ്രമായ ചൂടു കാരണം ദ്രാവക രൂപത്തിൽ കഴിയുകയാണെന്നാണ് ഇന്നത്തെ വിശ്വാസം. തണുപ്പു് ആദ്യം ബാധിക്കുന്നത് പുറമെയാണല്ലോ. അതിനാൽ ആദ്യം കട്ടിപിടിച്ചു തുടങ്ങിയത് ഭൂമിയുടെ പുറമാണ്. അതു ഒരു നല്ല തോടുപോലെയായിത്തീർന്നു. അകം തണുത്തപ്പോൾ ആ തോടിനും ചില വ്യത്യാസങ്ങൾ സംഭവിച്ചു. അത് ചുക്കിച്ചുളുങ്ങി. ആ 'ചുക്കിച്ചുളിച്ചില്'കളാണ് ഭൂമിയുടെ ഉപരിഭാഗത്തു കാണപ്പെടുന്ന കുന്നും മലകളും മററും. ഈ 'പുറന്തോടിനു' 50—100 കിലോമീററർ കട്ടിയുണ്ടു് എന്നാണ് കണക്കാക്കിയിട്ടുള്ളത്. അതിനിടയിൽ കുറെക്കൂടി കട്ടിയുള്ള ഒരു 'തോടു'കൂടിയുണ്ടു്. ശാന്തസമുദ്രമേഖലയുടെ അടിത്തട്ടിൽ ഈ 'കഠിനങ്ങളായ പാറത്തോടുകൾ' മററുള്ള ഭാഗത്തേപ്പോലെ കാണുന്നില്ല. ഭൂമിയുടെ ഒരു ഭാഗം ഇവിടെ നിന്ന് വേർപെട്ടു പോയ ചന്ദ്രൻ ആയി രൂപാന്തരപ്പെട്ടതെന്ന് മുമ്പു സൂചിപ്പിച്ചല്ലോ. ഇങ്ങനെ ഒരു ഭാഗം വേർപെട്ടതു് അടിയിലെ 'പാറത്തോടി'ന്റെ അംശത്തോടു കൂടിത്തന്നെയായിരിക്കും എന്നാണ് കരുതുന്നത്.

ഭൂമിയുടെ ഘടനയെ സംബന്ധിച്ച് ഇന്നു നമുക്കുള്ള അറിവു് നേരിട്ട് ലഭിച്ചിട്ടുള്ളവയല്ല. ഭൂമികുലുക്കം, കൃത്രിമമായുണ്ടാക്കുന്ന സ്ഫോടനം മുതലായവയുടെ പ്രത്യാഘാതങ്ങൾ സൃഷ്ടിക്കുന്ന പ്രത്യേക തരംഗങ്ങളുടെ സഞ്ചാരവേഗത കണക്കാക്കിയാണ് ഇവ നിശ്ചയിച്ചിരിക്കുന്നത്. സാമാന്യം വേവിച്ച ഒരു കോഴിമുട്ടയെ ഭൂമിഗോളമായി സങ്കൽപ്പിക്കുക. മുട്ടയുടെ പുറന്തോടു് ഭൂമിയുടെ ഏററവും പുറത്തുള്ള കട്ടിയേറിയ പാറത്തോടായും വെന്തുറച്ച വെള്ളക്കരുക്കളിലുള്ള പാളികളോരോന്നും ഓരോ കട്ടിയുള്ള തോടുകളായും അകത്തെ മഞ്ഞക്കരുവു് ഉരുകിക്കിടക്കുന്ന അന്തർഭാഗമായും വിചാരിക്കാമെന്ന് പ്രൊ. വിത്സൺ വിവരിച്ചിട്ടുണ്ട്.

ഇക്കഴിഞ്ഞ സെപ്തംബറിൽ ടോറന്റോ നഗരത്തിൽ ഭൂവിജ്ഞാനീയ ശാസ്ത്രജ്ഞന്മാർ ചേർന്നുള്ള അഖിലലോകസംഘടനയുടെ പതിനൊന്നാമതു സമ്മേളനം ചേരുകയുണ്ടായി. ഈ സമ്മേളനത്തിന്റെ ഏററവും പ്രധാനപ്പെട്ട ശുപാർശകളിൽ ഒന്ന് ഭൂമിയുടെ ഉള്ളിലേക്കു പത്തു മൈൽ ആഴത്തിൽ ഒരു ദ്വാരം നിർമ്മിക്കണമെന്നുള്ളതായിരുന്നു. ഭൂമിയുടെ ഘടന സംബന്ധിച്ചുള്ള പഠനത്തെ സഹായിക്കുന്നതിനുവേണ്ടിയാണ് ഇതു് ശുപാർശ ചെയ്തതു്. ആഴമേറിയ ദ്വാരം നിർമ്മിച്ച് എണ്ണ എടുക്കുന്നതിൽ പ്രാവീണ്യം നേടിയിട്ടുള്ള ഇക്കാലത്ത് ഇങ്ങനെ ഒരു ശ്രമം വൈഷമ്യമേറിതായിരിക്കാൻ ഇടയില്ല. മൂന്നു കൊല്ലം മുമ്പു് ഇതേ സംഘടന തന്നെയാണ് കൃത്രിമോപഗ്രഹ പരിപാടികൾ, ശാസ്ത്ര പുരോഗതിയിൽ വമ്പിച്ച നേട്ടങ്ങൾ സമ്പാദിച്ചിട്ടുള്ള രാജ്യങ്ങൾ കാര്യമായിക്കരുതി ഏറെറടുക്കേണ്ടതാണെന്ന് ശുപാർശ ചെയ്തതു്. അമേരിക്കൻ ഐക്യനാടുകളും സോവിയററുയൂണിയനും ആ പരിപാടികൾ പുരോഗമിച്ച് കൈവരിച്ച വിജയം നമുക്കെല്ലാം അറിവുണ്ടല്ലോ. കൃത്രിമോപഗ്രഹ പുരോഗതികൊണ്ട് ഭൂവിജ്ഞാനീയ വിഷയത്തിൽ മുമ്പെങ്ങും ലഭ്യമായിട്ടില്ലാത്ത വിവരങ്ങൾ ശാസ്ത്രജ്ഞന്മാർക്ക് കരഗതമായിട്ടുമുണ്ട്. ഇതുപോലെ ആഴമേറിയ ദ്വാരനിർമ്മാണ കാര്യത്തിലും ഈ രാജ്യങ്ങൾ ശ്രദ്ധ ചെലുത്തണമെന്ന് ശാസ്ത്രജ്ഞന്മാർ അഭ്യർത്ഥിക്കുന്നു. ഇതിന് ഏററവും പററിയ സ്ഥാനം ശാന്തസമുദ്രത്തിന്റെ ദക്ഷിണപ്രദേശത്തുള്ള ഏതെങ്കിലും ചെറിയ ദ്വീപു വല്ലതുമായിരിക്കും, എന്നാണ് അവരുടെ അഭിപ്രായം. ഇന്ന് നമുക്ക് അറിയാവുന്ന ഏററവും ആഴമേറിയ ദ്വാരം 23,000 അടിയുള്ളതാണ്. (ഉദ്ദേശം നാലു മൈൽ) എണ്ണയ്ക്കു വേണ്ടി ഒരു പരീക്ഷണക്കിണർ വൈയോമിംഗ് (Wyoming) എന്ന് സ്ഥലത്തു് നിർമ്മിച്ചതിന്റെ ഫലമായിട്ടുണ്ടായതാണിതു്.

—0—

---

അവിസ്മരണീയമായ ഒരു രംഗമാണ് അതു്. അഗാധമായ മനോവേദനയോടും ശരീര ക്ലേശത്തോടും കൂടി മൂകമായ ആ വീടിനോടു് വിടവാങ്ങി ജയിലിലേക്കു യാത്രയായ എന്നെനോക്കി, ഒരു ശിലാസ്തംഭംപോലെ നിന്ന എന്റെ പത്നി ഇപ്പോഴും എന്റെ മനോമുകുരത്തിൽ പ്രതിഫലിക്കുന്നു. പോലീസുകാർ കെ. എം. ഈപ്പന്റെ വീട്ടിൽ ചെന്നപ്പോൾ വീട്ടിൽ ആരും ഇല്ലായിരുന്നതിനാൽ പിന്നീടുവരാനായിട്ടു മടങ്ങിപ്പോയി. ഈപ്പനും മററും എവിടെയോ പോയി മടങ്ങി വീട്ടിൽ വന്നിട്ട് പതിവുപോലെ ഞങ്ങൾ താമസിച്ചിരുന്ന സ്ഥലത്തുവന്നു, കാര്യം മനസ്സിലായ ഉടനെ അറസ്റ്റിനു് ഒരുങ്ങാനായി തിരിച്ചുപോയി. താമസിയാതെ പോലീസുവന്നു് ഈപ്പനേയും കൊണ്ടുപോയി. അപ്പോഴേയ്ക്കു മണി എട്ടു കഴിഞ്ഞു. അന്നു രാത്രിയിൽ എഗ്മൂർ പോലീസു സ്റ്റേഷനിലാണു ഞങ്ങളെ താമസിപ്പിച്ചതു്. മഹാരാജവിന്റെ തിരുനാൾ അതിന്റെ അടുത്തദിവസമായിരുന്നെന്നും, തിരുനാളിന്റെ ആഘോഷങ്ങളിൽ ഒന്ന് ഞങ്ങൾ തടവുകാരായി തിരുവനന്തപുരത്ത് ഉണ്ടായിരിക്കുക എന്നതായിരുന്നെന്നുമാണ് കേട്ടതു്. മജിസ്ട്രേട്ടിന്റെ മുമ്പാകെ ഹാജരാക്കി ഉത്തരവുവാങ്ങി വേണം ഞങ്ങളെ അയയ്ക്കുവാൻ. എന്തോ കാരണവശാൽ മജിസ്ട്രേട്ടിനെ കിട്ടിയില്ലെന്നും അതുകൊണ്ടാണ് സ്റ്റേഷൻലോക്കപ്പിൽ താമസിപ്പിക്കേണ്ടി വന്നതെന്നുമാണ് അറിവു്.

ലോക്കപ്പിൽ ഞങ്ങൾക്കു് കിടക്കുവാനും മററും യാതൊരു സൗകര്യവും ചെയ്തു തന്നിരുന്നില്ല. വെറും നിലത്ത്, പായ്പോലുമില്ലാതെ കഠിനമായ അർശ്ശസിന്റെ വേദനയും സഹിച്ച്, തണുപ്പുമേഴിച്ചു കിടന്ന ആ കിടപ്പു് അവിസ്മരണീയമാണ്.

രാത്രിയിൽ തന്നെ ഞങ്ങളെ അയയ്ക്കുന്നതിനു പ്രത്യേക വാൻ തയ്യാറാക്കിയിരുന്നു പോലും. തിരുവിതാംകൂറിലെ പണം മദ്രാസിൽ വാരിവിതറുകയായിരുന്നു.

(തുടരും)

—0—